(*For Private circulation only*).

## "ക്നാനായസമുദായാഭിവൃദ്ധിനിസംഘം" സെക്രട്ടറിമാൎക്കു

## ഒരു പ്രത്യക്ഷപത്രം

പ്രിയമാന്യരേ,

മലങ്കരയാക്കോബായ ക്നാനായസമുദായത്തിന്റെ അഭ്യുദയത്തിനും ഐശ്വൎയ്യത്തിനും തടസ്സമായിരിക്കുന്ന വ്യൎത്ഥമായ മാമൂലിനെയും പാരമ്പൎയ്യത്തെയും ഭേദപ്പെടുത്തിയും, വൎഗ്ഗമഹിമയേയും പുരാതനത്വത്തേയും വിട്ടും ഇതരക്രിസ്തീയവകുപ്പുകാരുമായിവിവാഹാദികാൎയ്യങ്ങളിൽ യോജിച്ചുമല്ലാതെ ടി സമുദായത്തിന്റെ അഭിവൃദ്ധിക്കു മററു മാൎഗ്ഗങ്ങൾ ഇല്ലായെന്നു നിങ്ങൾ പൂൎണ്ണമായി വിശ്വസിച്ചു് ആ ഉദ്ദേശങ്ങളെ ലാക്കാക്കി പ്രവൎത്തിക്കേണമെന്നുള്ള തീരുമാനത്തോടുകൂടി സ്ഥാപിച്ചിട്ടുള്ള "ക്നാനായസമുദായാഭിവൎദ്ധിനിസംഘത്തിന്റെ സെക്രട്ടറിമാരായ നിങ്ങൾ, അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ള ലഘുലേഖ ഞാനും കണ്ടു. ടി സമുദായത്തിലെ മററു സഹോദരന്മാരെ ഈ സംഗതി അറിയിക്കണമെന്നും, അങ്ങനെയുള്ളവരുടെ അഭിപ്രായവും താങ്കൾക്കു അത്യാവശ്യമാണെന്നും പ്രസ്താവിച്ചിട്ടുള്ളതിനാൽ, ടി സമുദായത്തിൽ പെട്ട ഒരു അംഗമെന്ന നിലയിൽ പണ്ടത്തെ സ്വഭാനു ആകുന്ന ഞാൻ ഈ ആലോചനസംബന്ധിച്ചു എനിക്കുള്ള അഭിപ്രായങ്ങളെ താഴെ പ്രസ്താവിക്കുന്നതുകൂടെ നിങ്ങളുടെ സംഘം അല്പമായിട്ടെങ്കിലും ഒന്നു പരിഗണിക്കണമെന്നപേക്ഷിക്കുന്നു.

മരിക്കുന്നവൎക്കു മരണവാസനയും ജീവിക്കുന്നവൎക്കു ജീവവാസനയും ഉള്ള തിരുവെഴുത്തുകളെ ചിലർ തങ്ങളുടെ ഉദ്ദേശത്തിനു അനുസരണമായി കൊട്ടിക്കളയുന്നു എന്നു കല്പിച്ചിരിക്കുന്നതുപോലെ, ഇതരക്രൈസ്തവവകുപ്പുകാരുമായി വിവാഹാദികാൎയ്യങ്ങളിൽ നാം യോജിക്കേണമെന്നുള്ള നിങ്ങളുടെ അഭിപ്രായത്തിനു അടിസ്ഥാനമാക്കി, നിങ്ങൾ "എല്ലാററിനും ഒരു കാലമുണ്ടു" "എഴുന്നേററു ശോഭിക്ക നിന്റെ പ്രകാശം വന്നിരിക്കുന്നു" ഇത്യാദി വാക്യങ്ങളെ നിങ്ങൾ ചൊല്ലിക്കൂട്ടിയിരിക്കുന്നതു അല്പം അസ്ഥാനത്തിലല്ലയോ എന്നു ഞാൻ സംശയിക്കുന്നു. നിങ്ങളുടെ നൂതനആലോചനക്കു എതിരഭിപ്രായക്കാരനായ എനിക്കു, "നിങ്ങൾ വേർപെട്ടിരിപ്പിൻ;" "നിങ്ങൾ വഴികളിൽനിന്നു നോക്കി, നല്ലവഴി എവിടെ എന്നു പണ്ടത്തെ വഴികളെക്കുറിച്ചു ചോദിച്ചു അതിൽ നടപ്പിൻ, അപ്പോൾ നിങ്ങൾ നിങ്ങളുടെ ആത്മാക്കൾക്കു ആശ്വാസം കണ്ടെത്തും" ഇത്യാദിവാക്യങ്ങളെ, നിങ്ങളുടെ അഭിപ്രായം ഖണ്ഡിപ്പാൻ എനിക്കും വേണമെങ്കിൽ ഉപയോഗിക്കുന്നതിനു ധാരാളം ഉള്ളതാകുന്നു.

"എന്നാൽ മേലധികാരം കിഴക്കുനിന്നും പടിഞ്ഞാറുനിന്നും തെക്കുനിന്നും അല്ല വരുന്നതെന്നു" മസ്മൂറിൽ സൂക്ഷ്മമായി കല്പിച്ചിരിക്കെ, ക്നാനായസമുദായത്തിന്റെ അഭ്യുദയത്തിനും മററും ഇതരക്രിസ്തീയവകുപ്പുകാരുമായി, വിവാഹാദികാൎയ്യങ്ങളിൽ യോജിക്കയല്ലാതെ, മററു മാൎഗ്ഗങ്ങൾ ഇല്ലായെന്നു നിങ്ങൾ പൂൎണ്ണമായി വിശ്വസിക്കുന്നതും, ആ വിശ്വാസത്തിലേക്കു, മററുള്ള സഹോദരന്മാരെ പ്രേരിപ്പിച്ചുവരുത്തുവാൻ സുവിശേഷത്തിന്റെ വാതിലെന്നും പറഞ്ഞ ഇപ്രകാരം ഒരു കുടുക്കുവഴി വിസ്താരമായി തുറന്നു സാധുക്കളായ ചിലരെ അതിലൂടെ കടത്തുവാൻ നോക്കുന്നതും, പണ്ടു, ഇസ്രായേലിൽ ദൈവം ഇല്ലായ്കകൊണ്ടെന്നപോലെ, അന്നത്തെ ഇസ്രായേലിൽ ചിലർ "കുതിരകളും രഥങ്ങളും" ഉണ്ടാകുമെന്നും പറഞ്ഞു, മിസ്രയിമിലേക്കു തങ്ങൾ തന്നെ ഇറങ്ങുകയും, മററുള്ളവരെ പ്രേരിപ്പിച്ചു ഇറക്കുകയും ചെയ്തതുപോലെ ഇരിക്കുമെന്നാണെ എനിക്കു തോ

ന്നുന്നു. ഇപ്രകാരമുള്ള എന്റെ അഭിപ്രായങ്ങളെ വെളിപ്പെടുത്തുന്നതിനു, ഞാൻ നിങ്ങളുടെ ലഘുലേഖയിലെ പ്രസ്താവനകളെ ചേർത്തുംകൊണ്ടു എന്റെ വാദങ്ങളെ താഴെ തുടങ്ങുന്നു:

(1) "നമ്മുടെ പൂർവ്വീകന്മാർ അനുഷ്ഠിച്ചുപോന്ന വ്യർത്ഥമായ മാമൂലിനേയും പാരമ്പര്യത്തെയും ഭേദപ്പെടുത്തി കാലാനുസൃതമായ പരിഷ്കാരങ്ങളെ സ്വീകരിച്ചു നാമും മുമ്പോട്ടുപോകാതിരുന്നാൽ............ ഭാവിയിൽ നമുക്കു സങ്കടകരമായ അധഃപതനത്തെ ഉണ്ടാക്കി തിക്കും." (ലഘുലേഖ).

ടി മാമൂലും പാരമ്പര്യവും ഭേദപ്പെടുത്താതെയും കാലാനുസൃതമായ പരിഷ്കാരങ്ങളെ സ്വീകരിക്കാതെയും, ഈ സമുദായം ഇരിക്കുന്നതിനാൽ ഇതു മുമ്പോട്ടു പോകാതെ ഇപ്പോൾ അധഃപതനം പ്രാപിച്ചുകൊണ്ടിരിക്കയാണെന്നത്രെ ഇതിൽനിന്നു അർത്ഥമാകുന്നതു. കൊള്ളാം, ശരി! അങ്ങനെയെങ്കിൽ, പൂർവ്വകാലത്തു ഈ സമുദായത്തിൽ എത്ര പള്ളികൾ, ഇപ്പോൾ എത്ര പള്ളികൾ, ഇപ്പോളെത്ര മെത്രാന്മാർ, അന്നെത്ര മെത്രാന്മാർ, അന്നെത്ര ബി. എ. ക്കാർ ഇന്നെത്ര ബി. എ.ക്കാർ. അന്നെത്ര വീടുകൾ ഇന്നു (ചിലർ ഈ കാര്യത്തിൽ നമുക്കു ദുർമ്മാർഗ്ഗദർശികളായിരുന്നിട്ടും) എത്ര വീടുകൾ, എന്നിവയ്യൊരു ശരിയായ പട്ടിക കാണിച്ചു ഇപ്പോൾ അധഃപതനമെന്നു എന്നെ ബോധ്യപ്പെടുത്തുന്ന പക്ഷം, ഈ കാര്യത്തിനു നമുക്കു മാർഗ്ഗദർശികളായി തീർന്നിരിക്കുന്ന ചിലരെ വർണ്ണിപ്പിപ്പാൻ ഞാൻ ഉടൻതന്നെ അരയും തലയും മുറുക്കി അവരെ അനുഗമിക്കുന്നതുകൂടാതെ, നമ്മുടെ സമുദായത്തിന്റെ ഭാവിയെ പററി മുമ്പുകൂട്ടി ഗ്രഹിപ്പാൻ കഴിവില്ലാത്ത ഏദയമുള്ള മററു സഹോദരന്മാരെ നിങ്ങളുടെ സംഘത്തോടു ചേർപ്പാൻ, ചുവടോടെ ഒന്നാകെ, ഉത്തടച്ചു കൊണ്ടുവന്നു താങ്കൾക്കോ താങ്കളുടെ ആഢക്കോ ആവശ്യപ്പെടുമ്പോൾ ചാടിച്ചുതന്നു കൊള്ളാമെന്നു ഇതിനാലെ വാഗ്ദത്തം ചെയ്തുകൊള്ളുന്നു.

(2) "ഇങ്ങനെയുള്ള വിവാഹാദികാര്യങ്ങളിൽ ഇതരക്രൈസ്തവരുമായി യോജിച്ചു സമഭാവനയിൽ, നാം വർത്തിക്കാതിരിക്കുന്നിടത്തോളംകാലം പിരിച്ചിലിന്റെ നടുച്ചുവരിനെ ഇടിച്ചുകളഞ്ഞു ക്രൂശിന്മേൽവച്ചു ശത്രുത്വത്തെ ഇല്ലാതാക്കിയ കർത്താവായ യേശുക്രിസ്തുവിന്റെ സുവിശേഷത്തിന്റെ കൂട്ടുപ്രവൃത്തിക്കു നാം അനർഹന്മാരും അയോഗ്യന്മാരുമായി തീരുന്നതാണെ" (ലഘുലേഖ).

ഇപ്രകാരമുള്ള വിവാഹാദികാര്യങ്ങളാൽ യോജിക്കാഞ്ഞാൽ, നാം യേശുക്രിസ്തുവിന്റെ സുവിശേഷത്തിന്റെ കൂട്ടുപ്രവൃത്തിക്കു (ഓ! തന്നോടുകൂടെ കൂട്ടാത്തവൻ ചിതറിക്കുന്നവനാണല്ലൊ) നാം അനർഹന്മാരും അയോഗ്യന്മാരുമായി തീരുമെന്നു വന്നാൽ, അങ്ങനെ ആകാതിരിപ്പാൻ, നാം ഈ വിവാഹകാര്യം എന്നല്ല അതിലും വിഷമമേറി, കയ്യോ കാലോ അഥവാ രണ്ടുമോ ഛേദിക്കേണം എന്നുള്ള കാര്യങ്ങളായാൽപോലും, അവ ഛേദിച്ചുംവച്ചു അർഹന്മാരും യോഗ്യന്മാരുമായി തീരുവാൻ പകലേ കരുതേണ്ടതാകുന്നു. അങ്ങനെ ചെയ്താൽ നാം യോഗ്യന്മാരായി തീരുമെന്നുള്ള പക്ഷം, നാം ഇതരക്രൈസ്തവരുമായി സമഭാവനയിൽ എന്നുവേണ്ടാ, അതിലും അധികം നല്ലമനസ്സുണ്ടായി, മററുള്ളവർ നമ്മെക്കാൾ ഉയർന്നവരെന്നുള്ള ഭാവനയിൽ വിവാഹാദികാര്യങ്ങളിൽ യോജിച്ചു വർത്തിക്കേണ്ടതു ശരിവരെ നമ്മുടെ കടമയും മുറയും ആകയാൽ നാം വൃഥാ നേരം കളയാതെ (അറച്ചിരുന്നതൊക്കെ മതി) ബന്ധപ്പെട്ടു വിവാഹം നടത്തിക്കളയാം. അതിനായി "ഇപ്രകാരമുള്ള സ്വർഗ്ഗീയശബ്ദം കേട്ടു നാം എഴുന്നേററു ശോഭിപ്പാൻ" ഉടൻതന്നെ നമ്മുടെ ഇടയിലുള്ള ഇതര ക്രൈസ്തവന്മാരായ, യൂയോമതക്കാർ, ബപ്റ്റിസ്റ്റുകാർ, രക്ഷാസൈന്യം, പൊയ്കയുടെ സുവിശേഷമതക്കാർ, രക്ഷിതാവായ പുത്രന്റെ ദൈവത്വം തള്ളിപ്പറയുന്ന റസ്സൽസഭക്കാർ, യാക്കോബായ സഭ ശപിക്കുന്ന കല്ക്കദോനിയാ സുന്നഹദോസിനെ അനുസരിക്കുന്ന സഭക്കാർ, എന്നുവേണ്ടാ അറിയൂസ് നെസ്തോർ മുതലായി സമസ്ത ഇതരക്രൈസ്തവസഭക്കാരുമായി വിവാഹാദികാര്യങ്ങളിൽ യോജിക്കേണ്ടിയിരിക്കുന്നു.

വിശ്വാസങ്ങളിലും ഉപദേശങ്ങളിലും പരസ്പരം ഭിന്നിച്ചിരിക്കുന്ന ഇതരസഭക്കാരിൽ ഒന്നൊഴിയാതെ എല്ലാവരോടും (ആരെയെങ്കിലും ഒഴിച്ചാൽ നാം അനർഹന്മാരും അയോഗ്യന്മാരുമായി തീരുമെന്നുള്ളതുകൊണ്ടു) പിൻവരുന്ന സന്തതിയെ പററി യാതൊന്നും ചിന്തിക്കാതെ വെള്ളത്തിൽ മുങ്ങി നീന്താൻകഴിയിട്ടു മദിച്ചുനടക്കുന്ന താറാവും പിൻവരുന്ന സന്തതിയെ കരുതി എല്ലാ സുഖാനുഭവങ്ങളും മിക്കവാറും സമയങ്ങളിൽ ഉപേക്ഷിച്ചു കരയിൽമാത്രം സഞ്ചരിക്കുന്നതിനു ഇഷ്ടപ്പെടുന്ന കോഴിയും, എന്നീ പരസ്പര സ്വഭാവവ്യത്യാസങ്ങളുള്ള രണ്ടു വർഗ്ഗങ്ങൾ തമ്മിലുള്ള വിവാഹംപോലെ, ഉള്ള വിവാഹങ്ങളിൽ നാം ഏർപ്പെടേണ്ടിയിരിക്കുന്നു. അതിനായി, ഏക ബപ്റ്റിസ്സായിൽ ശരണപ്പെട്ടും ഉപവാസങ്ങളോടുകൂടി സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസപാറമേൽ സ്ഥിരമായി നില്ക്കുന്ന ക്നാനായ സമുദായത്തിലെ ഒരു കൊച്ചനെക്കൊണ്ടു കയത്തിൽ മുങ്ങിയും പൊങ്ങിയും നീന്താൻകഴിയിട്ടു നടക്കുന്ന പെണ്ണിനെ വിവാഹം കഴിപ്പാൻ, തോട്ടിയും വളറുമായി വള്ളത്തേൽ കേറിച്ചെന്നു മുങ്ങി ഉണ്ടയിട്ടു പിടിപ്പാനുള്ളവരോടും, നിത്യനരകമില്ലെന്നു പറയുന്നവരോടും തങ്ങൾ രാജആചാര്യകുലമാകയാൽ കൈവെപ്പോ പട്ടസുഖമോ ആവശ്യമില്ല എന്നു പറയുന്നവരോടും ഉപവാസമോ തങ്ങളുടെ മരിച്ചവരെ പററി യാതൊരു സ്മരണയോ ഇല്ലാത്തവരോടും മററും ഒരു ക്ലീലാബിദെയും ഇല്ലാതെ, വിവാഹങ്ങളിൽ യോജിച്ചാൽ സുവിശേഷത്തിൻെറ കൂട്ടുപ്രവൃത്തിക്കു ഈ സമുദായം അർഹന്മാരും യോഗ്യന്മാരും ആയിത്തീരുമെന്നു—ഇരു—പള്ളി—പുറത്തു—നിന്നുകൊണ്ടു ഈ ലഘുലേഖവഴിയായി നിങ്ങളും "ഇങ്ങനെയുള്ളവരെ (അതായതു ഉപദേശപകപ്പുള്ളവരെ) വീട്ടിൽ കൈക്കൊള്ളരുതു, അവർക്കു കുശലം പറകയും അരുതെന്നു ഏഗത്താവഴിയായി വിശുദ്ധ ശ്ലീഹായും എഴുതിയിരിക്കുന്നതിൽ ഏതിനെ അടിസ്ഥാനപ്പെടുത്തി ഞാൻ നമ്മുടെ സഹോദരന്മാരെ ഉപദേശിക്കേണ്ടതു എന്നു മാന്യധർമ്മോപദേഷ്ടാക്കന്മാരെ നിങ്ങൾ തന്നെ വിധിപ്പീൻ.

ഇസ്സാക്കിനെ ഏലിയാസേറിനോടുകൂടി അയച്ച വിഗ്രഹാരാധനക്കാരനാകുന്ന ബെതുവേലിൻെറ നടപ്പനുസരിച്ചുള്ള വിവാഹശുശ്രൂഷ കഴിച്ചു തൻെറ പുത്രനു ഒരു ഭാര്യയെ എടുപ്പാൻ അബ്രഹാം സമ്മതിക്കാതെ, "നീ എൻെറ പുത്രനെ അവിടേക്കു കൊണ്ടുപോകുകമാത്രമരുതെന്നു" തൻെറ ഭൃത്യനോടു അബ്രാഹാംബാവാ കല്പിച്ചതും ജ്ഞാനിയായ ശലോമോനെ വിശ്വാസവിപരീതക്കാരായ അവൻെറ ഭാര്യമാർ വശികരിച്ചു സത്യപാതയിൽനിന്നു അവനെ തെററിച്ചതും, അക്കാര്യം ദുഃഖത്തോടെ വിസ്തരിച്ചു പറഞ്ഞ നഹമിയാ ഇസ്രായേലിനെ ഇങ്ങനെ ഉള്ള വിവാഹകാര്യങ്ങളിൽനിന്നു മുടക്കുന്നതും അറിഞ്ഞിരിക്കുന്ന നിങ്ങൾ നമ്മുടെ സഹോദരന്മാർ ഇപ്രകാരമുള്ള വിവാഹത്തിലേക്കു പ്രവേശിപ്പാൻ നിങ്ങൾ ഏതു സുവിശേഷത്തിൻെറ വാതിലാകുന്നു വിസ്താരമായി തുറന്നുകൊടുത്തതു എന്നും അവർ എന്താകുവാനും എവിടേക്കു പോകുവാനും ആകുന്നു അവരെ ഇത്ര താല്പര്യമായി പ്രോത്സാഹിപ്പിക്കുന്നതു എന്നും, ഒന്നുകൂടെ ഓർത്തുപറഞ്ഞ പഴയ ചുണ ഉണ്ടോ എന്നു ഒന്നു കാണട്ടെ—

പലതരമായ ദുരുപദേശങ്ങൾ നുഴഞ്ഞുകേറി യാക്കോബായസഭയുടെ മക്കൾ ഛിന്നഭിന്നമായിരിക്കുന്നതിൽ ഈ സഭയുടെ തലവന്മാർ, ദുഃഖത്തോടെ ഒരു പിടക്കോഴി തൻെറ കുഞ്ഞുങ്ങളെ വെച്ചുകൊണ്ടിരിക്കുന്നതുപോലെ ഈ സഭയിലുള്ള ബാക്കി മക്കളെ നോക്കി കാത്തുകൊണ്ടിരിക്കുന്ന ഈ ഘട്ടത്തിൽ, അവരിൽ പലരും ഈ സഭ വിട്ടുപോകുവാൻ തക്ക ഉപദേശങ്ങളും ആലോചനകളും അടങ്ങിയ ലഘുലേഖകളും സംഘങ്ങളും ഏർപ്പെടുത്തി 'യോസേപ്പും ഇല്ലാ, ശിമയോനും ഇല്ലാ, ബന്യാമിനെയും അവർ കൊണ്ടുപോകുവാൻ പോകുന്നു ഇതൊക്കെയും എനിക്കു വിരോധമാകുന്നു' എന്നു പറഞ്ഞു നിലവിളിച്ച യാക്കോബു ബാവായെപ്പോലെ, നമ്മുടെ സഭാതലവന്മാരെ കരഞ്ഞു പായിപ്പാൻ ഭാവിച്ചു, കടന്നുപോകുന്ന എല്ലാവരുമായുള്ളോരേ ഇതു നിങ്ങൾക്കു ഒന്നുമില്ലയോ എന്നു എന്നോടു പറവിൻ.

(3) 'കേവലം നിസ്സാരമായ ഈ ഏകകാരണത്തെ മുൻനിറുത്തിക്കൊണ്ടു, സമുദാ

യാഭിവൃദ്ധിക്കായും.........അത്യന്തം ആപൽക്കരമാണെന്നു അഭിപ്രായമുള്ള പലരും നമ്മുടെ സമുദായത്തിൽ ഇപ്പോൾ ഉണ്ടു. ചിലർ ഈ കാൎയ്യത്തിൽ നമുക്കു മാൎഗ്ഗദൎശികളായി തീൎന്നിട്ടുമുണ്ടു.' (ലഘുലേഖ)

(a) നമ്മുടെ സഭയ്ക്കു ഒരു കൂദാശയായിരിക്കുന്ന വിവാഹ ഏൎപ്പാടിൽ ഇപ്പോൾ ഉള്ള തടസ്സം 'കേവലം നിസ്സാരമായ ഏക കാരണമെന്നു,' നിങ്ങൾ ഈ ലഘുലേഖ എഴുതിയപ്പോൾ നിങ്ങൾ ദാവീദുരാജാവിൻെറ കാലശേഷമുണ്ടായ യെഹൂദിയായിലെ രാജാക്കന്മാരുടെ രാജ്യഭാരം ആരംഭിക്കുന്നതായി വിവരിക്കുന്ന ഭാഗങ്ങളിൽ, ഇന്നാരു രാജാവായപ്പോൾ അവൻ ഇത്ര വയസ്സുള്ളവനായിരുന്നു, അവൻ ഇത്രവൎഷം യെറുശലേമിൽ രാജ്യഭാരം ചെയ്തു, അവൻെറ മാതാവിൻെറ പേർ ഇന്നതായിരുന്നു എന്നു പറയുന്ന ഇടങ്ങളിൽ ചിലടത്തു ചില രാജാക്കന്മാരുടെ മാതാക്കളുടെ പേർ ചേൎത്തും, മററു ചിലടത്തു ചില രാജാക്കന്മാരുടെ മാതാക്കളുടെ പേർ വിട്ടും (മാതാക്കളില്ലാതിരിക്കയില്ലല്ലോ) എഴുതുവാനുള്ള കാൎയ്യവും കാരണവും എന്താകുന്നു എന്നു നിങ്ങൾ നല്ലപോലെ സൂക്ഷിച്ചും, ആലോചിച്ചും, അറിഞ്ഞും ആകുന്നുവോ 'കേവലം നിസ്സാരമായ ഏകകാരണ'മെന്നു വിവാഹം സംബന്ധിച്ചുള്ള തടസ്സത്തെപ്പററി നിങ്ങൾ തട്ടിമൂളിച്ചതെന്നു ഞാൻ നിങ്ങളോടു താഴ്മയായി ചോദിച്ചുകൊള്ളുന്നു. അതുകൂടാതെ, ആദ്യപുസ്തകം ൧ാം അദ്ധ്യായത്തിൽ സൃഷ്ടിപ്പിനെ 'നല്ലതെന്നു ദൈവം കണ്ടു' എന്നുള്ള ചെറിയ വാക്കുകൾ ആകാശവിരിവിനെ സംബന്ധിച്ചു മോശ എഴുതാതിരുന്നതിനുള്ള മൎമ്മം എന്താകുന്നു എന്നു നിങ്ങൾ നല്ലപോലെ അറിഞ്ഞിരുന്നുഎങ്കിൽ ഈ തടസ്സത്തെ 'കേവലം നിസ്സാര'മെന്നു നിങ്ങൾ ഒരിക്കലും പറകയില്ലായിരുന്നു എന്നാകുന്നു എൻെറയും വിനീതാഭിപ്രായം.

(b) ഈകാൎയ്യത്തിൽ ചിലർ നമുക്കു മാൎഗ്ഗദൎശികളായിട്ടുള്ളതുകൊണ്ടും ഈ അഭിപ്രായമുള്ള പലരും ഇപ്പോൾ (ഇപ്പോൾ ആയതു നന്നായി, പണ്ടെ ഇങ്ങനെ ഒരു അഭിപ്രായക്കാരുണ്ടായിരുന്നെങ്കിൽ, ഇപ്പോൾ ഇങ്ങനെയൊന്നും പറവാനും പറയിപ്പാനും കാൎയ്യമില്ലായിരുന്നേനെ.) ഈ സമുദായത്തിൽ ഉള്ളതുകൊണ്ടും ഈ സമുദായത്തിലുള്ള എല്ലാവരും അതിൽ യോജിച്ചു പ്രവൎത്തിക്കണമെന്നാണോ നിങ്ങളുടെ അഭിപ്രായം? ശരി അങ്ങനെയെങ്കിൽ, ഈയിടെ പ്രാക്കനാദേശക്കാരായി ഈ ക്നാനായസമുദായത്തിലെ ൩,൪ ആളുകൾ ഇപ്പോഴുള്ള ക്ഷാമത്താൽ വലഞ്ഞും യുദ്ധത്തിൽ ചേരുന്നതിനെ ഭയന്നും കെട്ടിഞാന്നു മരിക്കയും അങ്ങനെ അവർ മരിച്ചതറിഞ്ഞവരായി ഈ സമുദായത്തിലുള്ള മററു പലൎക്കും മേലിൽ യാതൊരു വലച്ചിലും ഭയവും ഇല്ലാതാകുമെന്നുള്ള ഗുണം അറിഞ്ഞു അങ്ങനെ കെട്ടിഞാന്നുമരിക്കുന്നതിന്നു അഭിപ്രായമുണ്ടായിട്ടുള്ളതിനാൽ നിങ്ങളുടെ യുക്തിപ്രകാരം ക്നാനായസമുദായം ഒട്ടുക്കു കെട്ടിഞാന്നു മരിക്കേണ്ടിയിരിക്കുന്നു. ഈ പ്രാക്കനാദേശക്കാരു ഇപ്രകാരമുള്ള ദുൎമ്മരണം മരിക്കുന്നതിനാൽ തങ്ങളുടെ കുഡുംബക്കാരായി ശേഷിക്കുന്നവരെ ഈ സമുദായത്തിലെ മററാളുകൾ അപഹസിക്കും എന്നുള്ള വിചാരത്താൽ, അങ്ങനെ ഒന്നും ഉണ്ടാകാതിരിപ്പാനായി (ഈ സമുദായക്കാരെ ഒട്ടുക്കു ഈ വിധം ഒടുക്കുന്നതിന്നു അവർ ആലോചിച്ചതാണെന്നാണെ അവർ തന്നെ പിന്നെ പറയുന്നതു) ഈ സമുദായക്കാരെ ഒട്ടുക്കു ഈ വിധം മരിക്കുന്നതിന്നു പ്രേരിപ്പിപ്പാൻ, ഇപ്പോഴത്തെ നടപ്പനുസരിച്ചു ഏററവും കൈകണ്ട പണിയായി, 'അഹോരാത്രം ക്നാനായക്കാരെ മേലോട്ടു ഉയൎത്തണ കുഭേരസംഘം' എന്നൊരു സംഘം ഏൎപ്പെടുത്തി ഒരു ലഘുലേഖയും പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതായി കേൾക്കുന്നു. 'ഇപ്രകാരം ഈ സമുദായത്തിൽ ചിലർ കെട്ടിഞാന്നു മരിച്ചു നമുക്കു മാൎഗ്ഗദൎശികളായി തീൎന്നിട്ടുള്ളതുകൊണ്ടും മററുപലരും ഇപ്രകാരം മരിക്കുന്നതിന്നു അഭിപ്രായമുള്ളവരായി ഈ സമുദായത്തിലുള്ളതുകൊണ്ടും 'ഭൂലോകത്തിന്മേൽ തട്ടുവാൻപോകുന്നവയെ ഭയപ്പെട്ടും നോക്കിപ്പാൎത്തും മനുഷ്യർ നിൎജ്ജീവന്മാർ ആകയും ചെയ്യും' എന്നുള്ള സുവിശേഷപ്രവചനം നിവൎത്തിക്കുവാനുള്ള സമയം ഇതാകുന്നതുകൊണ്ടു കാലാനുസൃതമായ പരിഷ്കാരങ്ങളെ സ്വീകരിച്ചു ക്നാനായസമുദായം ഒട്ടുക്കു കെട്ടിഞാന്നു മരിക്കാതിരുന്നാൽ ആയതു കേവലം അയുക്തവും അപ്രകൃതവും ആണെന്നും മററുമത്രെ ഈ ലഘുലേഖയും ജല്പിച്ചിട്ടുള്ളതു്.

അന്യദേശങ്ങളിലുള്ള ക്നാനായസമുദായക്കാരിൽ ഇപ്രകാരമുള്ള ഒരു ലഘുലേഖയുടെ

ഗുരുലഘുത്വം വിവേചിപ്പാനോ ലഘുലേഖാകർത്താക്കളെപ്പററി താനേ ഒരു അഭിപ്രായമുണ്ടാക്കുവാനോ ശക്തിയില്ലാത്ത ചിലർ, ഈ ലഘുലേഖയിൽ ഗരളിച്ചു ഇതെന്തെന്നറിയുന്നതിന്നു കുറെ ആളുകളെ അവിടേക്കു തിരക്കംചെയ്യാൻ അയക്കുക ഉണ്ടായി. ഇവർ യാത്രതിരിച്ചു കുറെദൂരം പോയി, 'മേലോട്ടുയൎത്തണ ഗൗപ്പുരു' സംഘം എന്നോർത്തു കണ്ട കണ്ട കൊവേന്തകൾ, സിമ്മനാരികൾ, ആശ്രമങ്ങൾ മുതലായവയിൽ ഫലമില്ലാതെ ഇറങ്ങിയും കേറിയും ഒടുക്കം പ്രാക്കനാദേശത്തിൽ ഏററവും കിഴക്കെ കാട്ടുപ്രദേശത്തുള്ള എല്ലാ പള്ളയും കാട്ടും തിരഞ്ഞും കുന്നും മലയും കേറി വിശ്രമിച്ചാറെയും തങ്ങളുടെ ഉദയനക്ഷത്രത്തെപ്പററി ഒരു വിവരവും കിട്ടാതെ വിഷണ്ണരായി ഒടുവിൽ ഒരു കാലിക്കാരൻ പുലയനെ കണ്ടുകൂടി ആദ്യമായി 'കുബേരസംഘം' എവിടെയാകുന്നു എന്നു ചോദിച്ചതിന്നു കുമാരശങ്കു ഇവിടെയെങ്ങുമല്ല, കുറെ പടിഞ്ഞാറാകുന്നു എന്നു മറുപടി പറഞ്ഞതിനാൽ 'തങ്ങൾ കണ്ടതെങ്കിലും കൊട്ടാരമെന്നു ആരോ പറഞ്ഞതിനാൽ തങ്ങൾ കേറാതെ പോന്ന ഒരു ഉയൎന്ന കൊടി തൂക്കിയിരുന്ന കെട്ടിടം ആയിരിക്കുമോ ഈ കുബേരസംഘം കൂടിയിരുന്ന സ്ഥലം എന്നുള്ള സംശയത്താൽ, ഒരു വലിയ ആൾക്കൂട്ടം കൂടിയതു എവിടെയാകുന്നു എന്നു വീണ്ടും ഉറക്കെ ചോദിച്ചു. അപ്പോൾ അവൻ, ഇവിടെ കാടുവെട്ടുവാനായി വരുന്ന സാധാരണ ൧൦ പേരിൽ കൂടുതലായ കുറെ ആളുകൾ, പടിഞ്ഞാറെ പ്രാക്കനാക്കാരായി, ഇന്നാളു രണ്ടുമൂന്നാഴ്ചയ്ക്കു മുമ്പു ആ പൊളിഞ്ഞുകിടക്കുന്ന കപ്പവേലിക്കകത്തു ആ ചാഞ്ഞുനില്ക്കുന്ന കന്നുകാലിക്കൂട്ടിൽ, ഒരു ചന്നംപിന്നം മഴയത്തു, തലയിൽ തുണി ഇട്ടുംകൊണ്ടു വന്നുകേറിയ ൮൦ പണിക്കോലുതമ്പുരാക്കന്മാരിൽ, ചെരിച്ചുകേററിയ ഒരു മെലിഞ്ഞ തമ്പുരാൻ ഒരു വെട്ടുകല്ലു എടുത്തിട്ടു വട്ടയിലയും പറിച്ചുവെച്ചു ഇരുന്നശേഷം ൩൦ പണിക്കോലന്മാർ ആ കന്നുകാലിക്കൂട്ടിന്റെ തൂണേൽ ചാരിയും കുന്തക്കാലേൽ വെറുംനിലത്തു ഇരുന്നും, ൨൫ കോയിൽമാർ ആ കൂട്ടിന്റെ എറമ്പേൽ പിടിച്ചുംകൊണ്ടു ഏറുകാലു കുത്തി നിന്നും, ഒരു ഒററ പ്രക്കാടിത്തമ്പുരാൻ ഒരോല എടുത്തു തുപ്പലു പുരട്ടി തുത്തുതുത്തു ഏതോ ചിലതൊക്കെ മൂക്കിയും മൂളിയും വായിച്ചശേഷം, അവരെല്ലാവരുംക്കൂടെ കൂടി ഉറക്കെ, ൩൦ പച്ചത്തെറിയും വിളിച്ചുപറഞ്ഞുംവച്ചു ഇറങ്ങിപ്പോകുന്നതായ ഒരു ആൾക്കൂട്ടം അവിടെ കൂടിയതായിട്ടേ താൻ കണ്ടുള്ളു എന്നും ഇങ്ങനെ ഇറങ്ങിവരുമ്പോൾ അടിയന്റെ ഒരു കന്നുകാലിക്കയറു വാങ്ങിച്ചു, കയറിന്റെ നിളം വണ്ണം എന്നിവയെപ്പററി അവർ തമ്മിൽ വലുതായി തൎക്കിക്കുന്നതും താൻ കേട്ടു എന്നും പറഞ്ഞതിനാൽ ആ കൂടിയതു ഈ കുബേരസംഘം തന്നെയെന്നു അവർ തീർച്ചയാക്കി. ഈ ലഘുലേഖയേയും അതിന്റെ സംഘക്കാരെയും പററി, പോയി വിവരം ഒക്കെ അറിഞ്ഞ ആളുകൾ, ഈ കെട്ടിച്ചാടി മരിപ്പാനിരിക്കുന്നവരെക്കുറിച്ചു ഈ സമുദായക്കാൎക്കു പ്രത്യേകമുള്ള ജാത്യസ്നേഹത്താൽ ആധിയും വ്യസനവും പിടിച്ചവരായ ശേഷം അംഗങ്ങളായി ഈ സമുദായത്തിലുള്ള അവിടുത്തെ ആളുകളെ ഉടൻ ആശ്വസിപ്പിപ്പാൻ വേണ്ടി അയച്ച കമ്പിയുടെ ഏകദേശമായ ഒരു തൎജ്ജമ ഇപ്രകാരമാകുന്നു

എത്തിയതു ഇവിടെ പങ്കപ്പാടിൽ, എത്താഞ്ഞാൽ ഇതറിയത്തില്ല.
സംഘപ്പേരിനു അൎഹതയില്ലാ, അളിവിളി കൂട്ടി എന്നേയുള്ളു.
സംഘസ്ഥാപന വലിയൊരു കാടു, സംഘപ്പേരും പാരം പൂജ്യം.
പട്ടണിഹേതു സംഘം കൂടി, കൂടിയോരാകെ വലഞ്ഞോർ തന്നെ-
സംഘം കൂടിയതു കാലിക്കൂട്ടിൽ, മേൽപ്പുര അതിനു വിമാനം കേട്ടോ.
സംഘത്തലവൻ മണ്ടനൊരുത്തൻ, മെമ്പറരും തിരുമണ്ടന്മാരു-
തലവനിരുന്നൊരു കല്ലുണ്ടവിടെ, കാലേൽ തന്നെ മെമ്പറന്മാരും.
മടിയാൽ മറയർ നരകെ ചാടി, ലേഖക്കാരും തൊഴിലില്ലാത്തോർ.
പട്ടണിമാററാൻ പണിനോക്കാതെ, ജാതികടുക്കാൻ പണിനോക്കുന്നോർ.

ഇപ്രകാരം, ഓരോരോ രഹസ്യ ആന്തരങ്ങളും ഉദ്ദേശങ്ങളും ഉണ്ടായി പലരും ഈ ചെറിയ ക്നാനായസമുദായത്തെ ചുണ്ടങ്ങായെ പുഴവരിക്കുന്നതുപോലെ അരിപ്പാൻ പലതരമായ അഭിപ്രായങ്ങളും ഉപദേശങ്ങളും ആയി ക്ഷണിച്ചുംകൊണ്ടിരിക്കുന്ന ഈക്കാലത്തു ഈ പുരാതനസമുദായം പൂൎവ്വനിലയിൽനിന്നു യാതൊരു വ്യതിചലനവും വരുത്താതിരി

ക്കുന്നതാണെ ഉത്തമം എന്നത്രെ പലർക്കും അഭിപ്രായമുള്ളതു. അതിനാൽ നിങ്ങളുടെ സംഘത്തിൻെറ പരിശ്രമംകൊണ്ടു ആ ചിങ്ങവനം മൊട്ടക്കുന്നുമ്പുറത്തു പണിക്കുറ തിരാതെ പരജനപരിഹാസപാത്രമായി നാട്ടുവഴിയിൽ നനഞ്ഞൊലിച്ചു കിടക്കുന്ന നമ്മുടെ സിമ്മനാരിയുടെ പണി പൂർത്തിയാക്കുകയും ഈ സമുദായത്തിൽ, മാർഗ്ഗസംബന്ധമായും, കൈത്തൊഴിൽ, കച്ചവടം സംബന്ധമായും, വിദ്യാഭ്യാസസംബന്ധമായും ഉള്ള പല തുറകൾ ഏർപ്പെടുത്തി ഒരു കാൽ ശതാബ്ദകാലത്തോളം നിങ്ങൾ ദയവുചെയ്തു ഈ സമുദായത്തെ പരിക്ഷണാർത്ഥം സംരക്ഷണചെയ്തു നോക്കുകയും ചെയ്തിട്ടു, ഈ സമുദായം ഇതരസമുദായങ്ങളുമായി ശരിവരെ കിടപിടിക്കുന്നില്ലാ എങ്കിൽ മാത്രം, 'ഇനി ഇരുസമുദായത്തോടു ഞങ്ങൾ ചെയ്യേണ്ടതായിട്ടെന്തുള്ളു' എന്നു പറഞ്ഞുംകൊണ്ടു ഈസമുദായങ്ങളുടെയും മേലദ്ധ്യക്ഷന്മാരുടെയും പ്രമാണികളുടെയും കയ്യിലേക്കു ഠരം സമുദായത്തെ സമർപ്പിക്കയല്ലാതെ നിങ്ങൾ തനിയേ, ഠരം പുരാതനസമുദായത്തോടു തദ്ബന്ധലായി യാതൊന്നും ദയവായി ചെയ്യരുതെന്നു അപേക്ഷിക്കുന്നു.

(൭) "കാതോലികമായ നമ്മുടെ വിശ്വാസാചാരങ്ങൾക്കു ഉടവുതട്ടാതെയും, സഭ വിടാതെയും മേല്പറഞ്ഞ വിവാഹസംഗതി നടപ്പിൽ വരുത്തിയാൽ കൊള്ളാമെന്നാണ് ഞങ്ങളുടെ ആഗ്രഹം." (ലഘുലേഖ)

ഇങ്ങനെമാത്രമേ നിങ്ങൾക്കു ആഗ്രഹം പരമാർത്ഥമായിട്ടുള്ളു എങ്കിൽ, നിങ്ങളുടെ ഈ സംഘം ഏർപ്പെടുത്തുന്നതിനു തുലോം മുമ്പായിത്തന്നേ, ഈ സമുദായക്കാരായ ചിലർ ഒരു സംഘവും ഒരു ലഘുലേഖയും കാണാതെ ഈകാര്യത്തിൽ നമുക്കു മാർഗ്ഗദർശികളായി തീർന്നിട്ടുള്ള മുറെക്കു, അങ്ങനെ എഴുന്നേററവർ ഐശ്വര്യത്തിലും അഭ്യുദയത്തിലും ധാരാളം പ്രകാശിച്ചു ശോഭിക്കുന്നതു കണ്ടു, നിങ്ങൾക്കുള്ളതുപോലെയുള്ള അഭിപ്രായം പലർക്കും ഉണ്ടായി, ആ കല്യാണശാല അങ്ങനെയുള്ള വിരുന്നുകാർ താനെ ചെന്നു ചേർന്നിറഞ്ഞിരിക്കാമെന്നുള്ള മുറെക്കും, ഇപ്പോൾ ഈ സമുദായത്തിൻെറ ഭാവിയെപ്പററി ഒന്നും തന്നേ ആലോചിപ്പാൻ ശക്തിയില്ലാതെ മുടന്തരോ കുരുടരോ ആയി ശേഷിച്ചവരെ ഈ സമുദായത്തിൽനിന്നു വിളിച്ചു അവർ ഉടൻ പ്രവേശിച്ചു വേണ്ട നിവൃത്തിമാർഗ്ഗം ഉണ്ടാക്കേണമെന്നു പറവാൻ തക്കവണ്ണം ഈ ൧൧ാം മണി നേരംവരെ, മാർഗ്ഗദർശികളല്ലാതെ— ആരും ചെന്നുചേർന്നിട്ടില്ലായ്കകൊണ്ടു ഈ ക്ഷണക്കത്തുംകൊണ്ടു നിങ്ങളെ ഇറക്കിയതാകുന്നു എന്നു ചിലർ അഭിപ്രായപ്പെടുന്നു. ആ മാർഗ്ഗദർശികളായി തീർന്നവർക്കു മുമ്പോട്ടോ പുറകോട്ടോ പോകാൻ പാടില്ലാതെ യഥാസ്ഥിതിയിൽ ലോത്തിൻെറ ഭാര്യയെപ്പോലെ ആയി നില്ക്കുന്ന നിലയെ കണ്ടു നിങ്ങൾക്കു സഹതാപം തോന്നി, യിസ്രായേലിനോടു അടുത്ത സംബന്ധമുള്ള ലോത്തിൻെറ സമുദായമായി ഒരു സമുദായം ഈ ക്നാനായസമുദായക്കാരെ ചേർത്തു ഉണ്ടാക്കി കൊടുത്തു അവരെ സഹായിപ്പാൻവേണ്ടി ഈ ലഘുലേഖ നിങ്ങൾ ഇറക്കിയതാണെന്നു മററു ചിലർക്കും അഭിപ്രായമുണ്ടു. ഇതു ശരിയോ ശരികേടോ ആയിരുന്നാലും, നിങ്ങൾ വിവാഹാദികാര്യങ്ങളിൽ യോജിപ്പാൻ നിശ്ചയിച്ചിട്ടില്ലാത്ത യൂദയാമതക്കാർ മുതലായി ഉപദേശപകപ്പുള്ള ഇതരക്രൈസ്തവ സഭക്കാർക്കു നാം സുവിശേഷത്തിൻെറ കൂട്ടപ്രവൃത്തിക്കു അനർഹന്മാരും അയോഗ്യന്മാരുമാകുമെന്നു നിങ്ങൾ തന്നേ ഏററുപറയുന്ന ഒരു റിക്കാട്ടായി ചമച്ചു ഈ ലഘുലേഖ ഇറക്കിയതു അല്പം സാഹസമായിപ്പോയി എന്നൊരഭിപ്രായം എനിക്കുണ്ടു.

ഒരേ മേലധികാരത്തിൻകീഴും ഒരേ വിശ്വാസത്തിലും ഉൾപ്പെട്ടിരിക്കുന്ന രണ്ടു കക്ഷികളല്ലാ രണ്ടു സമുദായക്കാരായി ഉള്ള ക്നാനായ സമുദായവും ഇതരസമുദായവും ആയ രണ്ടു സമുദായങ്ങൾ തമ്മിൽ വിവാഹത്തിൽ യോജിക്കുന്നപക്ഷം ഒരുത്തർക്കും വിശേഷാൽ ആത്മരക്ഷയോ ശിക്ഷയോ ഉണ്ടാകുമെന്നു വിചാരിക്കുന്നവരായി ഇരുസമുദായങ്ങളിലും ആരുംതന്നേ ഉണ്ടായിരിക്കയില്ല. എന്നാൽ ആത്മരക്ഷക്കു ബാധകമല്ലാത്ത ഓരോരോ പുരാതന മാമൂലുകൾ ഇരുഭാഗക്കാർക്കും ഏറെക്കുറെ ഉള്ളതായി അറിയുന്ന സ്ഥിതിക്കു, നിങ്ങളെപ്പോലെ ആത്മജീവനും ശക്തിയും ശുഷ്കാന്തിയും ഉള്ളവരായി ഇതരഭാഗത്തും എരിവുള്ള വലിയ ഭക്തന്മാർ, ഈ സഭയുടെ അഭ്യുദയം കാംക്ഷിച്ചു രാപകലില്ലാതെ പരിശ്രമിച്ചുകൊണ്ടിരിക്കുന്ന ഉത്തമ പ്രാസംഗികന്മാർ, സുവിശേഷത്തിൻെറ കൂട്ടപ്ര

വൃത്തിക്കു അൎഹന്മാരും യോഗ്യന്മാരും എന്നു പരബോധപ്പെട്ടിരിക്കുന്ന മാതൃകാപുരുഷന്മാർ എന്നീ അസംഖ്യം ശ്രേഷ്ഠന്മാരിൽ യാവനൊരുത്തൻപോലും ഇതരഭാഗത്തുള്ള ആളുകളെ ഈക്കാൎയ്യത്തിൽ പ്രോത്സാഹിപ്പിക്കുന്നതിനു ഇപ്രകാരമൊരു സംഘമോ ലഘുലേഖയോ ഇതേവരെ ഉണ്ടാക്കുകയൊ അല്ലെങ്കിൽ നിങ്ങളോടുകൂടി ചേൎന്നു ഇരുഭാഗക്കാൎക്കു പൊതുവായി ഇപ്രകാരമുള്ളവ ഒന്നും ഏൎപ്പെടുത്തുകയോ ചെയ്തിട്ടില്ലാത്തതാകുന്നു. അപ്രകാരമിരിക്കെ, ഇൻഡ്യായുടെ തെക്കെ കോണിൽ മലയാളരാജ്യത്തിന്റെ ഒരു ചെറിയ വൃത്തത്തിൽ പടിഞ്ഞാറട്ടത്ത ഒരു ഭനയാവിൽ, വഴിയിൽ കിടന്നാലും വാഴമാണം തിന്നാലും കാട്ടുപന്നി കേറാത്ത ഒരു ഹ്രപ്പക്കിയായിൽ ഒരു ഓത്തറ ഉണ്ടാക്കി ക്രിസ്തീയ വകുപ്പുകളിൽ ഒട്ടും അപ്രധാനമല്ലാത്ത ഈ സമുദായത്തിനു വ്യതിചലനം വരാതെ നിന്നുപോരുന്ന അതിന്റെ വേലിയെ പൊളിപ്പാൻ നിങ്ങൾ ഈ ലഘുലേഖവഴി ചെയ്തിരിക്കുന്ന ഉപദേശം, പതിനാറു ശതാബ്ദങ്ങളായി തങ്ങളുടെ പുരാതനത്വത്തെയും പ്രത്യേകതയേയും പാലിച്ചുകൊണ്ടിരിക്കുന്ന ഈ ചെറിയ സമുദായത്തിന്റെ ചെവികൾക്കു ഒരു ശൂലമായിട്ടത്രെ തീൎന്നിരിക്കുന്നതു.

ഈ ഇരുഭാഗക്കാർ തമ്മിലുള്ള വിവാഹത്താൽ ആത്മികമായി യാതൊരു ദോഷവും നേരിടുകയില്ലെന്നിരുന്നാലും "ഒരുത്തൻ തനിക്കുള്ളവൎക്കും പ്രത്യേകം തന്റെ ഭവനക്കാൎക്കുംവേണ്ടി കരുതുന്നില്ലാ എങ്കിൽ, അവൻ വിശ്വാസത്തെ തള്ളിക്കളഞ്ഞവനും അവിശ്വാസിയെക്കാൾ അധമനും ആകുന്നു" എന്നുള്ള ശ്ലീഹായുടെ പ്രബോധന പ്രമാണിച്ചു ഈ ഇരുസമുദായങ്ങളുടെയും പൂൎവ്വികന്മാർ, ഈ നാട്ടിലെ യാക്കോബായ സഭയിൽ വിശ്വാസഭേദമില്ലാതെ പരസ്പരം സഹായിച്ചും സൌഹാൎദ്ദമായും ഇരിക്കുന്ന രണ്ടു സമുദായങ്ങളുണ്ടെന്നുള്ള നില കണ്ടപ്പോൾ, രണ്ടു സമുദായങ്ങൾ തമ്മിലുള്ള വിവാഹത്താൽ ഒന്നു ഒന്നിൽ ലയിച്ചു രണ്ടും ഇല്ലെന്നുള്ള പതനം വരുത്താതിരിപ്പാൻവേണ്ടി, ഇരുസമുദായങ്ങൾ തമ്മിലുള്ള വിവാഹം ഏൎപ്പെടുത്താതെ ഓരോന്നും വെവ്വേറെ സമുദായങ്ങളായിതന്നെ എന്നും നില്ക്കേണമെന്നു ഒരു മാമൂലായി നിശ്ചയിച്ചിട്ടുള്ളതാകുന്നു. അതിനാലത്രെ അമേരിക്കാ സിലോൻ മുതലായ പരദേശങ്ങളിൽപോലും യാക്കോബായ സഭ സ്ഥാപിക്കുന്നതിനു പ്രയത്നിച്ചിട്ടുള്ളവരായ ഇവിടുത്തെ മേലദ്ധ്യക്ഷന്മാരിൽ ഒരു ദേഹം പോലും അറിഞ്ഞോ സമ്മതിച്ചോ ഈ ഇരുസമുദായങ്ങൾ തമ്മിൽ ഇപ്രകാരമുള്ള ഒരു വിവാഹം നടത്തുകയോ അല്ലെങ്കിൽ ഓരോ സമുദായവും അതതിനുണ്ടെന്നുള്ള പുരാതനത്വവും പ്രത്യേകതയും വിട്ടുംവെച്ചു ഇങ്ങനെ വിവാഹം നടത്തുന്നതിനു ഈ സമുദായങ്ങളെ നിൎബ്ബന്ധിക്കയോ ചെയ്യാതിരുന്നിട്ടുള്ളതു. പണ്ടത്തെ പൂൎവ്വികന്മാൎക്കു ഈ ഇരുസമുദായങ്ങളെപ്പററി ഇപ്രകാരം നിശ്ചയിക്കുന്നതിനു ശ്ലീഹായുടെ ഈ പ്രബോധന മാത്രമല്ല ന്യായപ്രമാണവും ബലിയും സഭയിൻകൂടാരവും ആചാൎയ്യനും എന്നിവ എല്ലാം പൊതുവെ ഒന്നു തന്നെ ആയിരുന്നു, ഏക യിസ്രായേല്യരായിരുന്ന, യാക്കോബിന്റെ പുത്രന്മാർ എല്ലാവരെയും ൧൨ ഗോത്രങ്ങളായി തിരിച്ചിരുന്നതും, ആ ഗോത്രങ്ങളെല്ലാം തുടൎച്ചയായി അപ്രകാരം ഓരോ ഗോത്രങ്ങളായിത്തന്നേ എന്നും നില്ക്കുന്നതിനു നിശ്ചയിച്ചിരുന്ന നടപടിയും, ഇവിടെയുള്ള സമുദായങ്ങളെപ്പററി രണ്ടായി നിശ്ചയിക്കുന്നതിനു ആ പൂൎവ്വികന്മാൎക്കു മാൎഗ്ഗദൎശിയായിരുന്നിട്ടുള്ളതാകുന്നു. അതു കൂടാതെ, പലപല ജാതികളിൽനിന്നും വംശങ്ങളിൽനിന്നും വിളിക്കപ്പെട്ട ഒരു കൎത്താവും ഒരു വിശ്വാസവും, ഒരു മാമ്മൂദിസായും തന്നെ ഉണ്ടായി ക്രിസ്ത്യാനികളായി തീൎന്നവർ, പ്രത്യേകം അതാതു കൂട്ടം ക്രിസ്ത്യാനികളായി ഇരിക്കണം എന്നുള്ള അപ്പൊസ്തല സഭയുടെ നടപടിയെ വിശുദ്ധശ്ലീഹാ സ്ഥിരപ്പെടുത്തി, "ഓരോരുത്തൻ വിളിക്കപ്പെട്ട വിളിയിൽ തന്നെ വസിച്ചുകൊള്ളട്ടെ. ഒരുത്തൻ പരിച്ഛേദനയുള്ളവനായി വിളിക്കപ്പെട്ടുവോ അവനു അഗ്രചൎമ്മം വരുത്തരുതു. ഒരുത്തൻ അഗ്രചൎമ്മമുള്ളവനായി വിളിക്കപ്പെട്ടുവോ അവൻ പരിച്ഛേദന ഏൽക്കരുതു. നീ അടിമയായി വിളിക്കപ്പെട്ടുവോ വിചാരപ്പെടരുതു, സ്വതന്ത്രൻ ആകുവാൻ കഴിയുമെങ്കിലും അതിനെ തന്നെ ഉപയോഗിച്ചുകൊള്ളുക, ഞാൻ സകല സഭകളോടും ഇങ്ങനെ തന്നെ ആജ്ഞാപിക്കുന്നു" എന്നുള്ള കല്പന ഇവിടുത്തെ പൂൎവ്വികന്മാൎക്കു: ഇപ്രകാരം രണ്ടു സമുദായങ്ങളായി കാണപ്പെട്ട ക്രിസ്ത്യാനികളെ രണ്ടായിത്തന്നെ നിൎത്തുന്നതിനു വളരെ

സഹായമായി ഇരുന്നിട്ടുള്ളതാകുന്നു.

അതിനാൽ പഴയനിയമം പുതിയനിയമം പാരമ്പര്യം എന്നീ ക്രിസ്തീയ നടപടികൾക്കുള്ള എല്ലാ ആധാരങ്ങളെയും അടിസ്ഥാനപ്പെടുത്തി നമ്മുടെ പൂർവ്വീകന്മാർ എന്നേക്കും ഇവ ഇരുസമുദായങ്ങളായിത്തന്നെ ഇരിപ്പാൻ യഥാസ്ഥാനപ്പെടുത്തിയിരിക്കുന്നതും, അപ്രകാരം തന്നെ ൧൬ ശതാബ്ദങ്ങൾക്കു മേലായി ഇതേവരെ ഇരുന്നു വരുന്നതുമാകുന്നു. ഇപ്രകാരമുള്ള ഇരുസമുദായങ്ങളെ വിശേഷാൽ ഈ ചെറിയ ക്നാനായ സമുദായത്തെ, "അവരുടെ വാസസ്ഥലം പഴായിത്തീരട്ടെ, അവരുടെ കൂടാരങ്ങളിൽ വസിക്കുന്നവൻ ഉണ്ടാകാതിരിക്കട്ടെ, അവരുടെ സന്തതി ഛേദിക്കപ്പെടട്ടെ, പിന്നത്തെ തലമുറയിൽ അവരുടെ നാമം മായിക്കപ്പെട്ടിരിക്കട്ടെ" എന്നുള്ള ശാപനിലയിൽ ആക്കി, ഈ സമുദായത്തിന്റെ ഏററവും പുരാതന പള്ളികൾ പാഴായി, അതിന്റെ ഇടവകക്കാരായി ആരും ഇല്ലാതായി, ഈ സമുദായം ഛേദിക്കപ്പെട്ടു, പിന്നത്തെ തലമുറയിൽ ഈ സമുദായപ്പേരു മായിക്കപ്പെട്ടിരിപ്പാനുള്ള ആലോചനകളും അഭിപ്രായങ്ങളും ഉള്ള ഒരു ലഘുലേഖ, നിങ്ങൾ മാത്രമായിത്തന്നെ പ്രസിദ്ധീകരിച്ചിരിക്കുന്നതു "സീയോനെ ഓർത്തപ്പോൾ കരഞ്ഞവരും, യെറുശലേമിനെ മറക്കുന്നതു തന്റെ വലങ്കൈ തന്റെ സാമർത്ഥ്യത്തെ മറക്കുന്നതിലും കഷ്ടമെന്നു" വിചാരിച്ചവരും ആയവരുടെ വർഗ്ഗത്തിൽ പെട്ടിരിക്കുന്ന ഈ സമുദായത്തിലെ അംഗങ്ങൾക്കു, "എന്റെ കൂടെ അപ്പം ഭക്ഷിച്ചവൻ തന്റെ കുതികാലിനെ എന്റെ നേരെ ഉയർത്തിയിരിക്കുന്നു" എന്നു പറഞ്ഞിരിക്കുന്നതുപോലെ ആയി അത്രെ തീർന്നിരിക്കുന്നതു. ഇങ്ങനെയുള്ള നിങ്ങളോടു ഞാനല്ല മലാഖി ചോദിക്കുന്നതു "നമുക്കു എല്ലാവർക്കും ഒരു പിതാവല്ലയോ ഒരു ദൈവം തന്നെ നമ്മെ സൃഷ്ടിച്ചില്ലയോ, നാം നമ്മുടെ പിതാക്കന്മാരുടെ ഉഭയസമ്മതത്തെ അശുദ്ധിയാക്കുന്നതിനാൽ, ഓരോരുത്തൻ തന്റെ സഹോദരനോടു ദ്രോഹം ചെയ്യുന്നതു എന്തിനു?" എന്നാകുന്നു. ദയവുചെയ്തു ഉത്തരം പറവിൻ.

(൭) "അതിനാൽ സുവിശേഷത്തിന്റെ പ്രചാരത്തെയും സമുദായത്തിന്റെ അഭ്യുദയത്തെയും കാംക്ഷിക്കുന്ന എല്ലാ സഹൃദയന്മാരും ഉടൻ ഈക്കാര്യത്തിൽ പ്രവേശിച്ചു വേണ്ട നിവൃത്തിമാർഗ്ഗം ഉണ്ടാക്കേണ്ട കാലം എത്രയും അതിക്രമിച്ചിരിക്കുന്നു എന്നാണ് ഞങ്ങളുടെ വിനീതാഭിപ്രായം." (ലഘുലേഖ)

അങ്ങനെ, ഈ സമുദായത്തെ ഇല്ലാതാക്കുന്ന വിധമുള്ള വിവാഹങ്ങൾ എല്ലാ ക്രൈസ്തവരുമായി നടത്തുന്നവരെല്ലാം സുവിശേഷത്തിന്റെ പ്രചാരത്തെയും സമുദായത്തിന്റെ അഭ്യുദയത്തെയും കാംക്ഷിക്കുന്നവരും സഹൃദയന്മാരുമായി ഇരിക്കുമെന്നാണു നിങ്ങളുടെ അഭിപ്രായം. അപ്രകാരമെങ്കിൽ ദൈവദൂതന്മാർ കരേറുകയും ഇറങ്ങുകയും ചെയ്യുന്നതിനെ കണ്ടവനും ദൈവവുമായി പൊരുതു 'യിസ്രായേൽ' എന്നു പേരു നേടിയവനുമായ യാക്കോബു അന്നത്തെ ചേലാകർമ്മമാകുന്ന ന്യായപ്രമാണത്തിന്റെ പ്രചാരത്തെയും, തന്റെ ചുരുങ്ങിയ സമുദായത്തിന്റെ അഭ്യുദയത്തെയും കാംക്ഷിക്കുന്ന ഒരു സഹൃദയനായിരിപ്പാൻ ധാരാളം മാർഗ്ഗമുണ്ടായിരുന്ന ആ ഘട്ടത്തിൽ (ഈ ഭാഗം ഒന്നു എടുത്തു വായിച്ചു നോക്കണമെന്നു താല്പര്യപ്പെടുന്നു) തന്റെ പുത്രിയായ ദിനായെ ചേലയുണ്ടായിരുന്ന ശേഖെമിനെക്കൊണ്ടു വിവാഹം കഴിപ്പിച്ചു, ഈക്കാര്യത്തിൽ പ്രവേശിച്ച് വേണ്ട നിവൃത്തിമാർഗ്ഗം ഉണ്ടാക്കിയിട്ടില്ലാത്തതിനാൽ, അദ്ദേഹം ഇപ്പോൾ ജീവിച്ചിരുന്നു എങ്കിൽ നിങ്ങളുടെ സംഘത്തിൽ ഒരിക്കലും ഒരു മെമ്പറായിരിക്കയില്ല നിശ്ചയം തന്നേ. എന്റെ ഭൃത്യനായ യാക്കോബേ എന്നു ദൈവവും, യാക്കോബിന്റെ ദൈവമേ എന്നു ദൈവത്തിന്റെ തിരുഹൃദയപ്രകാരമുള്ള ദാവീദും പറഞ്ഞിരിക്കുന്ന യാക്കോബ്, ഇപ്രകാരമുള്ള വിവാഹത്തിനു സമ്മതിച്ചില്ലാ എങ്കിൽ, ഈ സമുദായം ഉടനെ ഈക്കാര്യത്തിൽ പ്രവേശിച്ചു വേണ്ട നിവൃത്തിമാർഗ്ഗം ഉണ്ടാക്കേണമെന്നുള്ള നിങ്ങളുടെ അഭിപ്രായത്തെ വിനീതാഭിപ്രായമെന്നു, പണ്ടു നമ്പൂരിയുടെ ചെകിട്ടത്തു കണക്കിനു അഞ്ചാറു നല്ല പെരുക്കം വച്ചുംവെച്ചു ഇനി അടിയൻ വിടകൊള്ളട്ടെ എന്നു പറഞ്ഞ ആ നായരെപ്പോലെ, ഇത്ര ദയനീയമായ സ്വരത്തിൽ ഈ സമുദായത്തെ അറിയിക്കുന്ന നിങ്ങൾ, നിങ്ങൾ ധരിച്ചിരിക്കുന്ന പേരിൻപ്രകാരം, സത്യമായി ഈ സമുദായത്തിന്റെ അഭിവർദ്ധനി

സംഘം തന്നെയൊ, നേരുപറക. ആകുന്നു എങ്കിൽ, ഈ സമുദായത്തി[illegible] വശ്യമായിരിക്കുന്ന അനേക നല്ല വിഷയങ്ങൾ ഒക്കയിലും സൎവ്വപ്രധാന[illegible] കണ്ടുപിടിച്ചു ആദ്യമായി അരങ്ങത്തു ഇറക്കിയിരിക്കുന്ന ആലോചനപ്രകാ[illegible] ൽനിന്നു വലിയകാൎയ്യങ്ങൾ ആശിച്ചുംകൊണ്ടു ഈ സമുദായക്കാർ, നിങ്ങളെ വിശ[illegible] അങ്ങനെ പ്രവൃത്തിക്കുക എന്നിരുന്നാൽ, നിങ്ങളുടെ എല്ലാ ഒത്താശകളും ഉപകാരങ്ങളും ബാർസില്ലായുടെ പുത്രന്മാരെപ്പോലെയുള്ളവരുടെ അഭ്യുദയത്തിനും ഐശ്വൎയ്യത്തിനുംവേണ്ടി ചെയ്തുകൊടുക്കാമെന്നല്ലാതെ, ഈ സമുദായത്തെ പിന്നെ എവിടെ കണ്ടുകിട്ടിയിട്ടാണു നിങ്ങൾ അവയെ ഈ സമുദായക്കാൎക്കു ചെയ്തുകൊടുക്കാമെന്നു വിചാരിക്കുന്നതു. ഈ സമുദായത്തിനു ഏററവും മധുരമേറിയ ഉറവ ആയിരിക്കേണ്ടിയ നിങ്ങളിൽനിന്നു ഈ സമുദായത്തെ ഇല്ലാതാക്കുന്ന കൈപ്പുവെള്ളം പുറപ്പെടുന്നതുകൊണ്ടു നിങ്ങൾ പക്ഷേ ഒരുവേള 'വരുവിൻ ഇവർ ഒരു സമുദായമായി ഇരിക്കാതെയും, ഇവരുടെ നാമം ഭൂമിയിൽ ഓൎക്കപ്പെടാതെയും ഇരിപ്പാൻ തക്കവണ്ണം നാം അവരെ മുടിച്ചുകളയണം എന്നു ഏകമനസ്സോടെ വിചാരിച്ചു സദാ പറഞ്ഞുകൊണ്ടിരിക്കുന്ന ഗേബാലും അമ്മോനും അമാലേക്കും, തൂരിലെ കുടിയാന്മാരോടുകൂടെ ഫെലിസ്ത്യാക്കാരും അശ്ശൂറുംകൂടെ കൂടി' അവർ ഇപ്പോഴത്തെ ലോത്തിന്റെ സമുദായക്കാൎക്കു സഹായമായിരുന്നുകൊള്ളാമെന്നു സഖ്യത ചെയ്തിട്ടുള്ളതു നിറവേററുവാൻ അവരാൽ ഏല്പ്പെടുത്തപ്പെട്ടിരിക്കുന്ന ഒരു സംഘക്കാരല്ലയോ എന്നു നിങ്ങളെപ്പററി സംശയിച്ചു, ഏതായാലും ഭയപ്പെടേണ്ടിയിരിക്കുന്നു.

ലോകസൃഷ്ടിപ്പിനു മുമ്പെയുള്ള കാലത്തു, ദൈവദൂതന്മാരിൽപോലും, ഹയിലാവോസേന്മാർ, മവൃത്തബേന്മാർ, മാറാവോസേന്മാർ മുതലായ വൃന്ദഭേദങ്ങൾ സ്വൎഗ്ഗത്തിലും, പഴയനിയമകാലമായ ഭൂതകാലത്തു, നെഥനിക്കാർ, ബാർസില്ലായിയുടെ പുത്രന്മാർ, ലെനിക്കാർ ഹവ ഗോത്രങ്ങൾ എന്നി വംശങ്ങളായി ന്യായപ്രമാണസഭയിലും, പുതിയനിയമകാലമായ വൎത്തമാനകാലത്തു ചേലയുള്ളവർ, ചേലയില്ലാത്തവർ, ഗ്രേക്കർ, പാൎത്ഥർ, അടിമ, സ്വതന്ത്രൻ എന്നീ സമുദായങ്ങളായി ക്രിസ്ത്യാനിസഭയിലും, ഉയൎത്തെഴുന്നേല്പിൽ ഭാവികാലത്തു ഗോത്രങ്ങൾ, വംശങ്ങൾ, ഭാഷക്കാർ, ജാതിക്കാർ എന്നീ ഇനക്കാരായി കുഞ്ഞാടിന്റെ കല്യാണശാലയിലും കണ്ടെത്തപ്പെടുന്നതാകുന്നു. അപ്രകാരമുള്ള മുറക്കു, ഇത്രകാലത്തോളം യാതൊരു രാജകാവലോ ഗവൎമ്മെന്റു നോട്ടമൊ ഇല്ലാതെ പലപല പീഡകളിലും, കഷ്ടതകളിലും, ആപത്തുകളിലുംകൂടെ കടന്നിട്ടും ഇതേവരെ ലയിച്ചു പോകാതെ സ്വയമെ നിലനിന്നുവരുന്ന ഈ തുല്യം പുരാതനസമുദായത്തെ ഇല്ലാതാക്കുവാൻ പുറപ്പെട്ടിരിക്കുന്നതു അന്ത്യകാലങ്ങളിൽ ചിലർ തെററിക്കുന്ന ആത്മാക്കളെയും ഭൂതങ്ങളുടെ ഉപദേശത്തെയും ആശ്രയിച്ചു (ഇതേവരെ നടപ്പായിരുന്ന) വിവാഹം വിലക്കുമെന്നു ശ്ലീഹാ കല്പിച്ചിരിക്കുന്ന പ്രവചനംപോലെ ആകയാൽ ഈ സമുദായം സംബന്ധിച്ചു അതു നിവൃത്തിക്കാതിരിപ്പാൻ, ദൈവം തന്നെ കരുതിക്കൊള്ളും.

പതിനാറു ശതാബ്ദങ്ങൾക്കു മേലായി, ഇപ്രകാരമുള്ള വിവാഹം ഈ ഇരുസമുദായങ്ങൾ തമ്മിൽ സമ്മതിച്ചു നടത്തിയിട്ടില്ലാത്തതിനാൽ, നിങ്ങളുടെ അഭിപ്രായപ്രകാരം, സുവിശേഷത്തിന്റെ പ്രചാരവും സമുദായത്തിന്റെ അഭ്യുദയവും കാംക്ഷിക്കുന്നവരായി ഈ സഭയിൽ ആരുംതന്നെ ഈക്കാലത്തോളം ഉണ്ടായിട്ടില്ല എന്നുവേണം ധരിപ്പാൻ. അപ്രകാരമുള്ള സഹൃദയന്മാർ ഈക്കാലങ്ങളിലെങ്ങും ഈ സഭയിൽ ഉണ്ടായിരുന്നില്ല എങ്കിൽ 'കണ്ടാലും ഞാൻ ലോകാവസാനത്തോളം നിങ്ങളോടുകൂടിയുണ്ടു' എന്നു കല്പിച്ചിരിക്കുന്ന കൎത്താവും ഈ സഭയിൽ ഈക്കാലത്തോളം ഇല്ലായിരുന്നു എന്നും തീരുമാനിക്കാം. അങ്ങനെ തീരുമാനിക്കുന്നതോ 'ജാതി ജാതിക്കും, രാജ്യം രാജ്യത്തിനും വിരോധമായി എഴുന്നേല്ക്കും അവിടവിടെ ക്ഷാമവും യുദ്ധങ്ങളും ഉണ്ടാകും' എന്നുള്ള കാലമായി, വലിയ ക്ഷാമവും യുദ്ധവും വന്നിരിക്കുന്നതോടുകൂടി നിങ്ങൾ, നിങ്ങൾ മാത്രമായിതന്നെ, ഇപ്രകാരമൊരു ലഘുലേഖയുമായി പുറപ്പെട്ടിരിക്കുന്നതാകുന്നു എന്നു തീരുമാനിക്കുന്നതോ ഏറെ ശരിയായിരിക്കുമെന്നു നിങ്ങൾ തന്നെ പറവാനും, താഴെ വരുന്നവയെപ്പററിയുള്ള നിങ്ങളുടെ ഉത്തരം കേൾപ്പാനും ഞാൻ ആഗ്രഹിക്കുന്നു.

(a) ചെറിയ ബെന്യാമിൻ എന്നു മസുമൂറുകാരൻ പറഞ്ഞിരിക്കുന്ന ആ ബെന്യാമീൻഗോത്രം ൬൦൦ പേരായി ശേഷിച്ചു അവർ തിരെ നശിക്കുമെന്നുള്ള ആ സമയം വന്ന

...൧൨ ഗോത്രങ്ങളിൽ ഉണ്ടായിരുന്നവരായി, യഹോവയോടു ചോദിച്ചു ...നടത്തുന്നവരായ ആ നാലുന്നൂറായിരം ആളുകൾകൂടി ആ ഗോത്രം നില...ൻവേണ്ടി യഹോവയുടെ മുമ്പാകെ കരഞ്ഞു 'ഇന്നു യിസ്രായേലിൽനിന്നു ഒരു ഗോത്രം കുറഞ്ഞുപോകുവാൻ തക്കവണ്ണം ഇതു യിസ്രായേലിൽ സംഭവിച്ചതെന്തു' എന്നു പറഞ്ഞു അപേക്ഷിച്ചു്, ആ ബെന്യാമീൻഗോത്രത്തെ അങ്ങനെ ഒരു ഗോത്രമായി തന്നെ പൌലൊസ് ശ്ലീഹായുടെ കാലംവരെ നിലനിൎത്തുവാൻ സംഗതിയാക്കിയ യിസ്രായേൽസഭയിലെ ആ ജനങ്ങൾ സഹൃദയന്മാരല്ലായിരുന്നു എന്നു നിങ്ങൾക്കു അഭിപ്രായമുണ്ടെങ്കിൽ സമുദായനില നശിപ്പിക്കണമെന്നു പറയുന്ന നിങ്ങൾ സഹൃദയന്മാർ ആകുന്നുവോ ?

(b) ഇപ്രകാരം ബെന്യാംഗോത്രം നശിച്ചുപോകാതെ അതേഗോത്രമായിത്തന്നെ നിലനിൎത്തുന്നതിനു ശേഷം ൧൨ ഗോത്രക്കാരും ബദ്ധശ്രദ്ധരായിരുന്നതുപോലെ ഗോത്രങ്ങളിലൊന്നും നശിച്ചുപോകാതിരിപ്പാൻ മറ്റെല്ലാഗോത്രങ്ങളും ബദ്ധശ്രദ്ധരായിരിക്കേണം എന്നുള്ള പാഠം പഠിപ്പാൻവേണ്ടി ആകുന്നു ബെന്യാമിൻഗോത്രത്തിൽനിന്നുള്ള മോൎദ്ദെഖായിയെ എല്ലാ യിസ്രായേലിന്റേയും ഉള്ള സംഹാരത്തിൽനിന്നു ആ യിസ്രായേല്യരെ രക്ഷിപ്പാൻ ദൈവം ഉയൎത്തിയതു എന്നുള്ള നുഹറാ നിങ്ങൾ അറിഞ്ഞിട്ടുണ്ടോ ?

(c) താൻ ജനിച്ച ബെന്യാമീൻഗോത്രത്തിലുള്ള തന്റെ നിലയെ ദുരാത്മാവുണ്ടായിരുന്ന ശൌൽരാജാവു നിന്ദിച്ചു അപമാനമായി വിചാരിച്ചതും ആ നിലതന്നെ ഉണ്ടായി വിശുദ്ധ റൂഹായുടെ ആവസിപ്പുണ്ടായിരുന്ന പൌലൊസ്ശ്ലീഹാ തന്റെ ഗോത്രമായ ബെന്യാമീൻഗോത്രത്തെ പ്രശംസിച്ചു പറയുന്നതും തങ്ങളുടെ നിലയെ കാക്കാത്ത ദൈവദൂതന്മാരെ തള്ളിക്കളഞ്ഞു ദൈവം അവരെ പിശാചുക്കളാക്കി തീൎത്തതും വിചാരിച്ചാൽ വൎഗ്ഗമഹിമയെയും പുരാതനതത്വത്തെയും വിടുവാൻ ഈ സമുദായത്തോടു ഉപദേശിക്കുന്ന നിങ്ങൾക്കു ഏതാത്മാവിന്റെ ആവസിപ്പാണു ഉണ്ടായിട്ടുള്ളതു?

അതിനാൽ പ്രിയ സെക്രട്ടറിമാരേ! ക്നാനായ സമുദായത്തിന്റെ അഭിവൃദ്ധിസംഘമെന്നു പേർ ധരിച്ചിരിക്കുന്ന മാന്യസംഘമേ! 'അതിനെ ഇടിച്ചുകളവിൻ അതിന്റെ അടിസ്ഥാനംവരെ അതിനെ ഇടിച്ചുകളവിൻ' എന്നു പറയുന്നതു കേട്ടു, പണ്ടു 'ബാബിലോന്റെ നദികളുടെ അരികെ, അതിന്റെ നടുവിലുള്ള അലരിവൃക്ഷങ്ങളിന്മേൽ തങ്ങളുടെ വീണകളെ തൂക്കിക്കൊണ്ടു ദുഃഖിച്ചു യെരൂശലേമിന്റെ മതിലുകളിന്മേൽ സമാധാനവും അതിന്റെ രാജധാനികളിൽ ശുഭവും ഉണ്ടാകുവാൻ യെരൂശലേമിനുവേണ്ടി പ്രാൎത്ഥിച്ചവരായ യിസ്രായേല്യരെപ്പോലെ പ്രാൎത്ഥിപ്പാൻ നമ്മുടെ സമുദായത്തിനു ഇതു സമയമാകുന്നു എന്നു നിങ്ങളുടെ ലഘുലേഖമൂലം എനിക്കു നല്ലപോലെ മനസ്സിലായിരിക്കുന്നു. അതിനാൽ ഒരു കിണ്ണം പായസത്തിന്നായി തന്റെ ജനനാവകാശത്തെ വിററ ഏശാവിനെപ്പോലെ നമുക്കു ഭവിക്കാതിരിപ്പാൻ, നാം നമ്മുടെ ഹൃദയത്തെ ഈ ദുഷ്കാൎയ്യത്തിലേക്കു ചായിക്കാതെയും നാം അവരുടെ രുചികരഭക്ഷണത്തിൽനിന്നു തിന്നാതെയും, ഇതു നമുക്കു സൌഖ്യസ്ഥലമാകുന്നു നമുക്കീസമുദായത്തിൽ വസിക്കാം' എന്നു ക്നാനായ സമുദായത്തിലെ സഹോദരന്മാരെ അറിയിക്കയും, ഇനി ആരും ഈ സമുദായത്തിനു വരുത്തമുണ്ടാക്കരുതു എന്തെന്നാൽ ഈ സമുദായവും യേശുക്രിസ്തുവിന്റെ വടുക്കളെ ധരിച്ചിരിക്കുന്നു' എന്നു നിങ്ങളെ തെളിയിച്ചു നിങ്ങൾക്കു നല്ല മനസ്സുണ്ടാകുവാൻ അപേക്ഷിക്കയും ചെയ്തുംകൊണ്ടു എനിക്കു ബാക്കിയായി ഒരുപിടി മാവും അസ്സാരം എണ്ണയും പോലെ ഇനി ഉള്ളതു ശേഷം ശേഷംപോലെ പറവാൻവേണ്ടി പിടിച്ചുംകൊണ്ടു ഇതാ ഞാൻ നിൎത്തുന്നു. പ്രിയരേ, ഗുഡ്ബായി.

എന്നു നിങ്ങളുടെ സ്വന്തം സ്വഭാനു.

എന്റെ മേൽവിലാസം:—

കോട്ടയം ചീഫ് അഞ്ചൽ മാസ്റ്റർ

നോക്കി സ്വഭാനുവിനു കൊടുപ്പാൻ

കോട്ടയം

PRINTED AT THE C.M.S. PRESS, KOTTAYAM—1919